കവർസ്റ്റോറി ❖

**കെ. രാജേശ്വരി**

# ആദിയിൽ ഹൈക്കമാൻഡ് ഉണ്ടായി



ആവേശത്തിരയിളക്കിയ രാജ്യസഭാ തെരഞ്ഞെടുപ്പുൽസവം കൊടിയിറങ്ങി. വിജയികൾ വീരസ്യം പറയുന്നു; പരാജിതർ പുലയാട്ടു വിളിക്കുന്നു. കരുണാകരനെ പിന്നിൽനിന്ന് കുത്തിയവർ ആരൊക്കെ, കോടോത്തിന് വോട്ടുമറിച്ച ഘടകകക്ഷികൾ ഏതൊക്കെ എന്ന അന്വേഷണത്തിലാണ് മാധ്യമങ്ങൾ.

തെന്നലയും വയലാർജിയും ജയിച്ചുകയറിയതുകൊണ്ട് ഹൈക്കമാൻഡിൻെറ മുഖം രക്ഷപ്പെട്ടു. ആൻറണി മന്ത്രിസഭയും രക്ഷപ്പെട്ടു. ദേശീയ നേതാവെന്ന നിലക്ക് വയലാർ രവിയുടെ കീർത്തി ആസേതുഹിമാചലം വ്യാപിക്കുകയും ചെയ്തു. മറുഭാഗത്ത് കെ. കരുണാകരൻ അസാരം ക്ഷീണിച്ചു. അദ്ദേഹത്തിന് തന്ത്രപരമായ പിന്തുണ നൽകുകവഴി മന്ത്രിസഭയെ അട്ടിമറിക്കാനൊരുങ്ങിയ ഇടതുപക്ഷ കക്ഷികൾ ഇളിഭ്യരായി.

ആൻറണിയുടേതിനേക്കാൾ അബ്കാരികളുടെ വിജയമാണ് രാജ്യസഭാ തെരഞ്ഞെടുപ്പിൽ കണ്ടത്. അബ്കാരി മുതലാളിമാരുടെ സമയോചിതമായ ഇടപെടൽ ഉണ്ടായിരുന്നില്ലെങ്കിൽ കോടോത്ത് ഗോവിന്ദൻ നായർക്ക് മുപ്പത്തിരണ്ടോ മുപ്പത്തിമൂന്നോ ഒന്നാം മുൻഗണനാ വോട്ടുകൾ കിട്ടിയേനെ. രണ്ടാം വട്ട വോട്ടെണ്ണലിൽ അദ്ദേഹം ജയിക്കുകയും ചെയ്യുമായിരുന്നു. പണത്തിൻെറ മുമ്പിൽ ആറേഴ് എം.എൽ.എമാരുടെ കണ്ണഞ്ചി. ആത്യന്തികമായി തങ്ങൾ കോൺഗ്രസുകാരാണെന്നും ആദിയിൽ ലീഡറല്ല ഹൈക്കമാൻഡാണുണ്ടായതെന്നും അവർ തിരിച്ചറിഞ്ഞു.

മറുവശത്ത്, ഔദ്യോഗിക സ്ഥാനാർ

ആൻറണിക്കും ഉമ്മൻചാണ്ടിക്കും സമ്മതമെങ്കിൽ കെ.പി.സി.സി പ്രസിഡൻറിൻെറ മുൾക്കിരീടമണിയാൻ കെ. സുധാകരൻ സന്നദ്ധത പ്രകടിപ്പിച്ചിട്ടുണ്ട്. (രവിക്ക് മനസ്സാണ്- ആ നിലക്ക് ഹൈക്കമാൻറ് എതിരാകാൻ വഴിയില്ല) പട്ടാമ്പി എം.എൽ.എയെ ചാക്കിൽ കയറ്റുന്നതിൽ അദ്ദേഹം പ്രകടിപ്പിച്ച പ്രാവീണ്യം നിസ്തുലമായിരുന്നു. പി.സി.സി അധ്യക്ഷനുവേണ്ട തണ്ടും തടിമിടുക്കുമുണ്ട്, ചങ്കൂറ്റം ആവശ്യത്തിലധികവും. സുധാകരൻെറ സ്ഥാനത്ത് മേഴ്സിയെ മന്ത്രിയാക്കാമെന്ന അനുകൂല സാഹചര്യം കൂടി മുഖ്യന് കണക്കിലെടുക്കാവുന്നതാണ്.



ഥികൾക്ക് ഔപചാരികമായി പിന്തുണ പ്രഖ്യാപിച്ച ചെറുഘടകകക്ഷികളിൽ ചിലർ ഒറ്റക്കും കൂട്ടായും കോടോത്തിനു വോട്ടുമറിച്ചു. ലീഗിതര ഘടകകക്ഷികൾക്കുനേരെ മുഖ്യമന്ത്രി വെച്ചുപുലർത്തുന്ന അവജ്ഞക്കും അവഗണനക്കുമെതിരായ പ്രതിഷേധമായിരുന്നു അത്. മാനുഷരെല്ലാരുമൊന്നുപോലെ കഴിഞ്ഞ കരുണാകര യുഗത്തിൻെറ മധുരസ്മരണകൾ ബാലകൃഷ്ണപിള്ളക്കും ടി.എം. ജേക്കബിനുമെങ്കിലും ഉണ്ടായെങ്കിൽ അവരെ കുറ്റപ്പെടുത്താനുമാവില്ല. മന്നത്തപ്പൻെറ സുപ്രസിദ്ധമായ ഉപമ കടമെടുത്തുപറഞ്ഞാൽ ഒരു കൂട്ടർമാത്രം പരിപ്പും പപ്പടവും കാളനും ഓലനും അവിയലും കൂട്ടി മൃഷ്ടാന്നമായി ഉണ്ണുന്നു; ബാക്കിയുള്ളവർ ചമ്മന്തി കൂട്ടി കഞ്ഞി കുടിക്കുന്നു!

കോടോത്ത് ജയിച്ചിരുന്നെങ്കിൽ കരുണാകരൻ നേതൃമാറ്റം ആവശ്യപ്പെടുമായിരുന്നു. അതിനുമുമ്പുതന്നെ ആദർശപ്രചോദിതനായി ആൻറണി സ്ഥാനത്യാഗം ചെയ്യുമായിരുന്നു. ഔദ്യോഗിക സ്ഥാനാർഥികൾ തെരഞ്ഞെടുക്കപ്പെട്ടതുകൊണ്ട് ആ അപകടം ഒഴിവായി. 2004 സെപ്റ്റംബർ-ഒക്ടോബറിൽ നടക്കുന്ന ലോക്സഭ തെരഞ്ഞെടുപ്പ് വരെയെങ്കിലും മന്ത്രിസഭ നിലനിൽക്കുമെന്ന് ഉറപ്പുപറയാം.

ദൽഹിയിൽ ഔദ്യോഗിക സ്ഥാനാർഥികൾക്ക് അനുകൂലമായും തിരുവനന്തപുരത്ത് വിമതനുവേണ്ടിയും പ്രവർത്തിച്ച കെ.പി.സി.സി പ്രസിഡൻറിനെ പറഞ്ഞുവിടണം എന്നൊരഭിപ്രായം പ്രബലമായിട്ടുണ്ട്. ഏപ്രിൽ 15ന് *മലയാള മനോരമ* തന്നെ മുരളിയുടെ നടപടിയെ മുഖപ്രസംഗവശാൽ വിമർശിച്ചു:

''ഈ വിവാദത്തിൽ കെ.പി.സി.സി പ്രസിഡൻറ് കെ. മുരളീധരൻ സ്വീകരിച്ച നിലപാട് പക്ഷപാതപരമായിരുന്നുവെന്ന ആക്ഷേപം പരക്കെ ഉയർന്നിട്ടുണ്ട്. ഗ്രൂപ്പിനതീതനാണെന്നു പറയുകയും ഒരു പരിധിവരെ അതുപോലെ പ്രവർത്തിക്കുകയും ചെയ്തിരുന്ന മുരളീധരൻ 'ഐ' ഗ്രൂപ്പിൻെറ വക്താവായത് പെട്ടെന്നായിരുന്നു. കെ.പി.സി.സി പ്രസിഡൻറു പദവിയുടെ അന്തസ്സ് കാത്തുസൂക്ഷിക്കാൻ ഏതു സാഹചര്യത്തിലും അദ്ദേഹം ബാധ്യസ്ഥനായിരുന്നില്ലേ?''

മുരളീധരനെ പറഞ്ഞയക്കണം എന്നു നിർബന്ധം കോൺഗ്രസിലെ മൂന്നും നാലും ഗ്രൂപ്പുകൾക്കാണ്- തെളിച്ചുപറഞ്ഞാൽ രമേശ് ചെന്നിത്തലക്കും വയലാർരവിക്കും. രണ്ടുപേരും സംസ്ഥാനത്ത് വലിയ പിന്തുണയൊന്നും അവകാശപ്പെടാനാകാത്ത 'ദേശീയ' നേതാക്കളാണ്. ഇത്തരം മൂടില്ലാത്താളികൾക്കാണ് ഹൈക്കമാൻഡിൽ ഇക്കാലം പിടിപാട്. മുരളി പരസ്യമായി ഗ്രൂപ്പു പ്രവർത്തനം നടത്തിയെന്നാണ് രവിയുടെ പരാതി. (അദ്ദേഹം കെ.പി.സി.സി പ്രസിഡൻറായിരുന്നപ്പോൾ പരമരഹസ്യമായാണ് ഗ്രൂപ്പ് പ്രവർത്തനം നടത്തിയത്!) വിമത സ്ഥാനാർഥിക്ക് വോട്ടുകൊടുത്ത മന്ത്രിമാരെ വെറുതെ വിടരുതെന്നും വയലാർജി താക്കീതു നൽകിയിട്ടുണ്ട്.

രവി ജനറൽ സെക്രട്ടറിയായതോടെ എ.ഐ.സി.സി ആസ്ഥാനത്ത് ഏറക്കുറെ അപ്രസക്തനായ രമേശിന് പി.സി.സി പ്രസിഡൻറായി സംസ്ഥാനത്തെ സേവിക്കണം എന്നു മോഹം. മുരളിയെ കൊച്ചാക്കാൻ കിട്ടിയ ഒരവസരവും അദ്ദേഹം ഇതുവരെ പാഴാക്കിയിട്ടില്ല. ഇനി പാഴാക്കുകയുമില്ല. വിൻസൻറ് ജോർജ് വഴി മാഡത്തിനെ സ്വാധീനിച്ച് മുരളിയെ തട്ടണം, തൽസ്ഥാനത്ത് പ്രസിഡൻറും തുടർന്ന് കേരള മുഖ്യമന്ത്രിയുമാകണം -ഇങ്ങനെ പോകുന്നു മനോരഥം.

ആൻറണിക്കും ഉമ്മൻചാണ്ടിക്കും സമ്മതമെങ്കിൽ കെ.പി.സി.സി പ്രസിഡൻറിൻെറ മുൾക്കിരീടമണിയാൻ കെ. സുധാകരൻ സന്നദ്ധത പ്രകടിപ്പിച്ചിട്ടുണ്ട്. (രവിക്ക് മനസ്സാണ്- ആ നിലക്ക് ഹൈക്കമാൻറ് എതിരാകാൻ വഴിയില്ല) പട്ടാമ്പി എം.എൽ.എയെ ചാക്കിൽ കയറ്റുന്നതിൽ അദ്ദേഹം പ്രകടിപ്പിച്ച പ്രാവീണ്യം നിസ്തുലമായിരുന്നു. പി.സി.സി അധ്യക്ഷനുവേണ്ട തണ്ടും തടിമിടുക്കുമുണ്ട്, ചങ്കൂറ്റം ആവശ്യത്തിലധികവും. സുധാകരൻെറ സ്ഥാനത്ത് മേഴ്സിയെ മന്ത്രിയാക്കാമെന്ന അനുകൂല സാഹചര്യം കൂടി മുഖ്യന് കണക്കിലെടുക്കാവുന്നതാണ്.

എം.പി. ഗംഗാധരന് അതിമോഹമില്ല. ഒന്നുകിൽ ആരോഗ്യമന്ത്രിസ്ഥാനം അല്ലെങ്കിൽ പി.സി.സി പ്രസിഡൻറുപദം. രണ്ടായാലും വിരോധമില്ല. അവസാനനിമിഷം കരുണാകരനെ തിരിഞ്ഞുകുത്തിയതിന് (ബ്രൂട്ടസ് സമാരാധ്യനാണ്!) ന്യായമായ പ്രതിഫലം അദ്ദേഹം പ്രതീക്ഷിക്കുന്നു. കേന്ദ്രത്തിൽ അർജുൻസിംഗിൻെറയും ഉത്തരാഞ്ചൽ മുഖ്യൻ തിവാരിയുടെയും പിൻബലമുണ്ട് ഗംഗാധർജിക്ക്.

മുരളീധരനെയോ ശങ്കര-ശിവദാസന്മാരെയോ മാറ്റുന്നതിനോട് യോജിപ്പില്ല, മുഖ്യമന്ത്രിക്ക്. മൂവരും മുതിർന്ന നേതാവിൻെറ ഏഴാംകൂലികൾ മാത്രമാണല്ലോ.

കെ. കരുണാകരനെ കുഴിയിലിറക്കിയ രമേശ് ചെന്നിത്തല തന്നെ പാതാളത്തിലേക്കു ചവിട്ടിത്താഴ്ത്തുമെന്ന് തിരിച്ചറിയാനുള്ള ബുദ്ധിയൊക്കെ ആൻറണിക്കുണ്ട്. പി. ശങ്കരൻെറ സ്ഥാനത്ത് എം.പി. ഗംഗാധരൻ മന്ത്രിയാകുന്നപക്ഷം സർക്കാറിൻെറ യശസ്സ് ഉത്തരോത്തരം അഭിവൃദ്ധിപ്പെടുമെന്നും ആദർശധീരനറിയാം. ഫരിസേയരുടെയും ഹെറോദിയരുടെയും പുളിമാവിനെ സൂക്ഷിച്ചുകൊള്ളണം എന്നു കർത്താവ് തമ്പുരാൻ മുന്നറിയിപ്പു നൽകിയിട്ടുണ്ടല്ലോ. ആകയാൽ ഞാൻ നിങ്ങളോട് പറയുന്നു: നിങ്ങളുടെ ശത്രുക്കളെ സ്നേഹിക്കുക, നിങ്ങളെ ദ്രോഹിക്കുന്നവർക്കുവേണ്ടി പ്രാർഥിക്കുക. നിങ്ങൾ സ്വന്തം ഗ്രൂപ്പുകാരെ മാത്രമേ അംഗീകരിക്കയുള്ളൂവെങ്കിൽ മറ്റുള്ളവരേക്കാൾ എന്തു മേന്മയാണ് നിങ്ങൾക്കുള്ളത്? മാർക്സിസ്റ്റുകാർപോലും അതു ചെയ്യുന്നില്ലേ? അതുകൊണ്ട് സ്വർഗസ്ഥയായ ഹൈക്കമാൻഡ് പരിപൂർണയായിരിക്കുംപോലെ നിങ്ങളും പരിപൂർണരായിരിക്കണം.

മുതിർന്ന നേതാവിനോട് ഏഴല്ല എഴുപതുവട്ടം ക്ഷമിക്കണമെന്ന അഭിപ്രായമാണ് ഗുലാംനബി ആസാദിനുമുള്ളത്. അധികാരവും പണവും ആവശ്യത്തിലധികം



ചെലവിട്ടാണ് അങ്കം ജയിച്ചതെന്ന് ആസാദിനറിയാം. പ്രതികൂല സാഹചര്യത്തിൽപ്പോലും ഇരുപതോളം എം.എൽ.എമാർ കാരണവർക്കൊപ്പമുണ്ട്. എന്തിനും മടിക്കാത്ത മൈനർ ഘടകകക്ഷികൾവേറെയും. ബദൽ മന്ത്രിസഭക്ക് നിരുപാധിക പിന്തുണയുമായി ഇടതുകക്ഷികൾ പുറത്ത് കാത്തുനിൽക്കുന്നു. ശരത് പവാറാണെങ്കിൽ എപ്പോഴേ ചുവപ്പു പരവതാനി വിരിച്ചുകഴിഞ്ഞു.

വിവേകത്തിൻെറ തന്മാത്രയെങ്കിലുമുണ്ടെങ്കിൽ മുരളീധരനെ മാറ്റാൻ ഹൈക്കമാൻഡ് തുനിയുകയില്ല. മറ്റെന്തും കരുണാകരൻ ക്ഷമിക്കും. തൻെറ രക്തത്തിൻെറ രക്തവും മാംസത്തിൻെറ മാംസവുമായ മകനെ തൊട്ടാൽ- അന്ന് കോൺഗ്രസ് പിളരും. ആൻറണിയുടെ ആദർശത്തെക്കാൾ കരുണാകരൻെറ ആക്രാന്തമാണ് അണികൾക്കിഷ്ടം.

കാരണം, ആദർശം കാപട്യവും ആക്രാന്തം ആത്മാർഥവുമാണ്. (കപട ലോകത്തിലാത്മാർഥമായൊരു ഹൃദയമുണ്ടായതാണെൻ പരാജയം!) 2004 സെപ്റ്റംബറിൽ, ഒരുപക്ഷേ മാർച്ചിൽത്തന്നെ ലോക്സഭാ തെരഞ്ഞെടുപ്പുണ്ടാകും. കേരളത്തിൽനിന്ന് പത്തുമുതൽ പതിമൂന്നുവരെ സീറ്റുകളാണ് കേന്ദ്ര കോൺഗ്രസ് നേതൃത്വം പ്രതീക്ഷിക്കുന്നത്. പിളർപ്പുണ്ടാകുന്നപക്ഷം സംസ്ഥാനത്തുനിന്ന് ഔദ്യോഗിക കോൺഗ്രസുകാരാരുമുണ്ടാക[...]മെന്നില്ല താഴത്തെ സഭയിൽ. പൊന്ന[...]നിയും മഞ്ചേരിയുമൊഴിച്ച് 18 സീ[...]ലും യു.ഡി.എഫിനെ തോൽപിക്കാന[...]ള്ള ശക്തിയൊക്കെ 85ാം വയസ്സില[...] കരുണാകരനുണ്ട്.

രാജ്യസഭാ തെരഞ്ഞെടുപ്പോടെ മ[...]സ്ലിംലീഗിൻെറ പ്രാധാന്യവും പ്രാമ[...]ണ്യവും വർധിച്ചിരിക്കുന്നു. പത്രിക കെ[...]ടുത്തയുടനെ കോൺഗ്രസ് അഖിലേന്ത്യ[...] ജനറൽ സെക്രട്ടറി പാണക്കാട്ടേക്കു പ[...]യുന്നതുകണ്ടു. ഘടകകക്ഷിയുടെ പ[...]മോന്നത നേതാവായതുകൊണ്ട് പ[...]ണക്കാട്ടുപോയി തങ്ങളെകണ്ട് അനു[...]ഗ്രഹം തേടി എന്നാണ് വയലാർജി വി[...]ശദീകരിച്ചത്.

എങ്കിൽ എന്തുകൊണ്ട് എ.വി. താമ[...]രാക്ഷനെ പോയി കണ്ടില്ല? ഒന്നുമില്ലെങ്കിൽ സനാതന ധർമകോളജിൽനിന്ന് പെൻഷനായ ഒരു പ്രൊഫസറല്ലേ? പെ[...]രിസ്ട്രോയിക്കയുടെ ഉപജ്ഞാതാവും അധ്വാനവർഗത്തിൻെറ മുന്നണിപ്പോരാളിയുമായ മ.രാ.രാ.ശ്രീ. മാണിസാറിനെ നേരിൽ കണ്ട് അനുഗ്രഹം വാങ്ങണമെന്ന് എന്തേ രവിക്കു തോന്നീല? എല്ലാ തമ്പ്രാക്കളും തമ്പ്രാക്കളല്ല; എല്ലാ ഘടകകക്ഷികളും ഘടകകക്ഷികളുമല്ല. മുസ്ലിംലീഗാണ് യഥാർഥ 'ഘടക'കക്ഷി; പാണക്കാട് മുഹമ്മദലി ശിഹാബ് തങ്ങളാണ് ഇരുപത്തൊന്നാം നൂറ്റാണ്ടിൽ ആഴ്വാഞ്ചേരി തമ്പ്രാക്കൾ. കള്ളന്മാരിൽ മെച്ചം കുഞ്ഞായിൻ എന്നു പഴമൊഴി.

പത്തു പുത്തനുണ്ടാക്കാവുന്ന വകുപ്പുകളത്രയും -വ്യവസായം, വിദ്യാഭ്യാസം, വിവര സാങ്കേതിക വിദ്യ, പൊതുമരാമത്ത്- ലീഗിൻെറ കൈവശമാണ്. എ.ഡി.ബി വായ്പയായാലും ആഗോള നിക്ഷേപകസംഗമമായാലും കുഞ്ഞാലിക്കുട്ടി പറയുന്നതിനപ്പുറമില്ല ആൻറണി.

പ്രതിസന്ധി ഘട്ടത്തിൽ മറ്റു ഘടകകക്ഷികളൊക്കെ അനങ്ങാതിരുന്നു. എം.എൽ.എമാരെ ഉറപ്പിച്ചുനിറുത്താൻ ഓടിനടന്നത് കുഞ്ഞാലിക്കുട്ടി. മരുങ്ങാനും സുഖിക്കാനും മാളോർ, ഉറക്കമൊഴിക്കാനും പാടുപെടാനും മക്കാരാക്ക. ത്യാഗത്തിനും ആത്മസമർപ്പണത്തിനും തക്കതായ പ്രതിഫലം ഈ ലോകത്തു തന്നെ കിട്ടുമാറാകട്ടെ.

കെ.എം. മാണി ആദ്യംതന്നെ ഔദ്യോഗിക സ്ഥാനാർഥികൾക്ക് പിന്തുണ പ്രഖ്യാപിച്ചിരുന്നു. മാണിയുടെ കണ്ണ് മുഖ്യമന്ത്രിക്കസേരയിലാണെന്ന് അറിയാവുന്ന ആൻറണി ഒരു പരിധിക്കപ്പുറം ആശ്രയിച്ചില്ലെന്നുമാത്രം. അസംതൃപ്തരായ ഒന്നോ രണ്ടോ മാണി ഗ്രൂപ്പുകാരുടെ വോട്ട് കരുണാകരൻ പ്രതീക്ഷിച്ചിരുന്നെങ്കിലും കിട്ടിയില്ല.

ചെറുഘടകകക്ഷികൾ കൈയാലപ്പുറത്തെ തേങ്ങപോലെയിരുന്നു. അവസാന നിമിഷത്തിൽ അവരൊക്കെ ഔദ്യോഗിക സ്ഥാനാർഥികൾക്ക് പിന്തുണ പ്ര

ഖ്യാപിച്ചെങ്കിലും ആരൊക്കെ ആർക്കൊക്കെ വോട്ടുകൊടുത്തു എന്ന് അവർക്കും ദൈവത്തിനുമറിയാം. സംശയിക്കപ്പെടുന്നവരുടെ കൂട്ടത്തിൽ ടി.എം. ജേക്കബ്ബും ആർ. ബാലകൃഷ്ണ പിള്ളയുമുണ്ട്. വോട്ട് മറിച്ച മന്ത്രിമാരെ നീക്കണം എന്ന വയലാർജിയുടെ ആവശ്യം ഘടകന്മാർക്ക് ബാധകമാണോ എന്തോ? ഏതായാലും ചെറുഘടകകക്ഷികൾ കരുണാകരനോട് ചേർന്നു പോകാനുള്ള സാധ്യതയാണ് കൂടുതൽ.

ഇടതു മുന്നണിയെ സംബന്ധിച്ചിടത്തോളം തെരഞ്ഞെടുപ്പ് ഫലം നിരാശാജനകമാണ്. ഭരണമുന്നണിയിലുണ്ടായ ഗുരുതരമായ പ്രതിസന്ധി ഒരുവിധത്തിലും മുതലാക്കാൻ അവർക്കു കഴിഞ്ഞില്ല. ഇടതുമുന്നണിയുടെ മിച്ചമുള്ള വോട്ടുകൾ കോൺഗ്രസ് വിമതന് കിട്ടിയില്ല. മാർക്സിസ്റ്റ് പിന്തുണയോടെ ഭരണം അട്ടിമറിക്കാൻ ശ്രമിക്കുന്നു എന്ന ആരോപണം നേരിടേണ്ടതായും വന്നു.

അഴിമതിക്കാരെന്നു മുദ്രയടിച്ചു സഖാക്കൾ കല്ലെറിഞ്ഞുകൊണ്ടിരുന്ന കരുണാകരൻ, ജേക്കബ്, ബാലകൃഷ്ണ പിള്ള തുടങ്ങിയവരും അച്ചടക്ക നടപടിക്കു വിധേയരായി പാർട്ടിക്കു പുറത്തുപോയ എം.വി. രാഘവൻ, ഗൗരിയമ്മ എന്നിവരും ചേർന്ന് ബദൽ മന്ത്രിസഭയുണ്ടാക്കുക, അതിനെ അച്യുതാനന്ദനും കൂട്ടരും പുറത്തുനിന്ന് പിന്താങ്ങുക എന്ന വിചിത്രമായ രാഷ്ട്രീയ പരിണതി ഇടതുമുന്നണിയുടെ അഴിമതിവിരുദ്ധ നാട്യത്തിനും ധാർമികാടിത്തറക്കുതന്നെയും കനത്ത പ്രഹരമാണ് ഏൽപിച്ചിട്ടുള്ളത്. ആൻറണിയുടെ അഴിമതിയെ എതിർക്കാൻ കരുണാകരനുമായി കൈകോർക്കുക! ചരൺസിംഗുമായി യോജിച്ച് മൊറാർജി മന്ത്രിസഭ മറിച്ചതും സമീപകാലത്ത് കരുണാനിധിക്കെതിരെ ജയലളിതയുമായി മുന്നണിയുണ്ടാക്കിയതും രണ്ടിന്റെയും ആത്യന്തിക ഫലങ്ങളും സഖാക്കൾ മറന്നുകാണും.

കരുണാകരന്റെ പടയൊരുക്കം ബി.ജെ.പിയെ സംബന്ധിച്ചിടത്തോളം പ്രത്യാശാജനകമാണ്. കരുണാകരൻ തൃണമൂൽ കോൺഗ്രസുണ്ടാക്കുകയും ജേക്കബ്, പിള്ളവിഭാഗം കേരള കോൺഗ്രസുകൾകൂടി യോജിക്കുകയും ചെയ്താൽ അവരുടെ സ്വാഭാവിക സഖ്യകക്ഷി ബി.ജെ.പിയായിരിക്കും. സംസ്ഥാനത്തെ രാഷ്ട്രീയകക്ഷികൾ രണ്ടു പ്രബല മുന്നണികളായി പോരാടുകയും ഇരുകൂട്ടരും തങ്ങൾക്ക് അയിത്തം കൽപിക്കുകയും ചെയ്തതുകൊണ്ടാണ് ബി.ജെ.പിക്ക് കൂമ്പെടുക്കാത്തത്. നിലവിലുള്ള ഐക്യജനാധിപത്യ മുന്നണി ശിഥിലമായാൽ ബി.ജെ.പിക്ക് കൂടി സ്ഥാനമുള്ള മൂന്നാമതൊരു ചേരി ഉണ്ടാകാവുന്നതേയുള്ളൂ.

കരുണാകരനെപ്പോലെ സീനിയറായ ഒരു നേതാവിനെ സോണിയയും കൂട്ടരും ഒതുക്കാൻ ശ്രമിക്കുന്നത് ദേശീയതലത്തിൽതന്നെ ബി.ജെ.പിക്ക് ഗുണംചെയ്യും. ഛത്തീസ്ഗഢിൽ ശുക്ല, കേരളത്തിൽ കരുണാകരൻ. മാഡത്തിന്റെ ഇഷ്ടക്കാർ രണ്ടിടത്തും ക്രിസ്ത്യാനികൾ- അവിടെ ജോഗി, ഇവിടെ ആൻറണി. കോൺഗ്രസ് ക്രിസ്ത്യാനികളുടെ പാർട്ടിയാണെന്നതിന് ഇനിയും വേണോ തെളിവുകൾ?

മൂന്നു കോടിയിലധികം വരുന്ന കേരളീയർക്ക് രാജ്യസഭാ തെരഞ്ഞെടുപ്പുകൊണ്ട് എന്തു ഗുണമുണ്ടായി? ഒന്നുമുണ്ടായില്ല സർ, നത്തിംഗ്! കോൺഗ്രസുകാരുടെ ചക്കളത്തിപ്പോരാട്ടം പത്രങ്ങൾക്ക് കോളം നിറക്കാൻ വകയായി. മുത്തങ്ങപോലുള്ള ജനകീയ പ്രശ്നങ്ങൾ വിസ്മൃതമായി. ഭരണയന്ത്രം നിശ്ചലമായി: *മാതൃഭൂമി, മലയാള മനോരമ* പത്രങ്ങളുടെ ഭാഷയിൽ 'വികസന' പ്രവർത്തനങ്ങൾ മന്ദീഭവിച്ചു. പ്രതിസന്ധി തീർന്ന നിലക്ക് വികസനം ത്വരിതഗതിയിലാകുമെന്നും നേതാക്കൾ പൂർവവൽസമ്പന്നരാകുമെന്നും പ്രത്യാശിക്കാം.

അവശേഷിക്കുന്ന ചോദ്യം ഇതാണ്. കരുണാകരൻ ഇനി എന്തുചെയ്യും? പരാജയം അംഗീകരിച്ച് അടങ്ങിയൊതുങ്ങി ഒരു ഭാഗത്തിരിക്കുമോ അതോ മുറിച്ചുരികയുമേന്തി വീണ്ടും അങ്കത്തട്ടിലിറങ്ങുമോ?



പി.സി.സി അധ്യക്ഷസ്ഥാനത്തുനിന്ന് മുരളിയെ മാറ്റാത്തിടത്തോളം കാലം കരുണാകരൻ ഹൈക്കമാൻഡിനെതിരെ തുറന്ന യുദ്ധത്തിനൊരുമ്പെടുകയില്ല. പതിവുപോലെ ഭരണത്തെ വിമർശിച്ചും കുത്തുവാക്കുകൾ പറഞ്ഞും അടുത്ത ഒരാറുമാസം മുന്നോട്ടുപോകും. വരുന്ന സെപ്റ്റംബർ-ഒക്ടോബറിൽ നാലു ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ തെരഞ്ഞെടുപ്പാണ്. നാലിടത്തും -ദൽഹി, രാജസ്ഥാൻ, മധ്യപ്രദേശ്, ഛത്തീസ്ഗഢ്- നിലവിൽ കോൺഗ്രസ് ഭരണമാണുള്ളത്. അക്കാരണംകൊണ്ടുതന്നെ ബി.ജെ.പിക്കാണ് വിജയസാധ്യത. നാലിടത്തും തോറ്റാൽ ഹൈക്കമാൻഡ് ക്ഷീണിക്കും. 2004 മാർച്ചിൽതന്നെ ലോക്സഭ പിരിച്ചുവിട്ട് പൊതുതെരഞ്ഞെടുപ്പ് നടത്താനും ഇടയുണ്ട്. അങ്ങനെയെങ്കിൽ 2003 ഒക്ടോബറിനും 2004 മാർച്ചിനുമിടക്കുള്ള ശുഭമുഹൂർത്തത്തിൽ കരുണാകർജി നേതൃമാറ്റം ആവശ്യപ്പെടും. അതായിരിക്കും ലീഡറുടെ കടശ്ശിക്കളി.

പി.സി.സി അധ്യക്ഷസ്ഥാനത്തുനിന്ന് മുരളിയെ മാറ്റാത്തിടത്തോളം കാലം കരുണാകരൻ ഹൈക്കമാൻഡിനെതിരെ തുറന്ന യുദ്ധത്തിനൊരുമ്പെടുകയില്ല. പതിവുപോലെ ഭരണത്തെ വിമർശിച്ചും കുത്തുവാക്കുകൾ പറഞ്ഞും അടുത്ത ഒരാറുമാസം മുന്നോട്ടുപോകും.

വരുന്ന സെപ്റ്റംബർ-ഒക്ടോബറിൽ നാലു ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ തെരഞ്ഞെടുപ്പാണ്. നാലിടത്തും -ദൽഹി, രാജസ്ഥാൻ, മധ്യപ്രദേശ്, ഛത്തീസ്ഗഢ്- നിലവിൽ കോൺഗ്രസ് ഭരണമാണുള്ളത്. അക്കാരണംകൊണ്ടുതന്നെ ബി.ജെ.പിക്കാണ് വിജയസാധ്യത. നാലിടത്തും തോറ്റാൽ ഹൈക്കമാൻഡ് ക്ഷീണിക്കും. 2004 മാർച്ചിൽതന്നെ ലോക്സഭ പിരിച്ചുവിട്ട് പൊതുതെരഞ്ഞെടുപ്പ് നടത്താനും ഇടയുണ്ട്. അങ്ങനെയെങ്കിൽ 2003 ഒക്ടോബറിനും 2004 മാർച്ചിനുമിടക്കുള്ള ശുഭമുഹൂർത്തത്തിൽ കരുണാകർജി നേതൃമാറ്റം ആവശ്യപ്പെടും. അതായിരിക്കും ലീഡറുടെ കടശ്ശിക്കളി. ●